# കോവിഡാനന്തരം സൈബർ ചർച്ച്

ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

കൊറോണ സൃഷ്ടിച്ച ഈ കാലഘട്ടത്തെ 'സീറോ ഇയർ' (zero year) എന്ന് വിശേഷിപ്പിക്കുന്നു. കോവിഡ് 19 എന്ന അതിസൂക്ഷ്മ വൈറസുകൾക്ക് ലോകത്തെ മുഴുവൻ സ്തംഭിപ്പിക്കുവാൻ കഴിഞ്ഞു. നിർബന്ധിത ഏകാന്തതയും (Quarantine) ഒറ്റപ്പെടലും (Isolation) സാമൂഹിക അകലം പാലിക്കലും (Social distancing) മനുഷ്യരെ സമൂഹബന്ധത്തിൽ നിന്നും വിച്ഛേദിച്ചു. ലോകം മുഴുവൻ അടച്ചിട്ടപ്പോൾ (Lockdown) സുരക്ഷിതരാകൂ, വീട്ടിലിരിക്കൂ (Be safe, stay at home) എന്ന മുദ്രാവാക്യം സർക്കാർ നിർബന്ധമാക്കിയപ്പോൾ വിവര, വിജ്ഞാന, വിനോദ മാർഗ്ഗങ്ങൾക്ക്, ഓൺലൈൻ സങ്കേതങ്ങൾ വഴിയും വെളിച്ചവുമായി.

21-ാം നൂറ്റാണ്ടിന്റെ ഹ്രസ്വചരിത്രം അപഗ്രഥിക്കുന്ന തോമസ് എൽ. ഫ്രൈഡ്മാൻ 'ലോകം പരന്നതായി' (The world is flat) വ്യാഖ്യാനിക്കുമ്പോൾ ഏതു കോണിൽ നടക്കുന്ന സംഭവവും അതിശീഘ്രം മറ്റൊരുടത്ത് എത്തുവാൻ കഴിയും എന്ന് പ്രവചിക്കുന്നു. ആഗോളവൽക്കരണവും ആഗോള മാധ്യമങ്ങളും സൃഷ്ടിച്ച പുത്തൻ സാമ്പത്തിക-സാമൂഹിക ജീവിത ക്രമം ഈ ദർശനത്തെ യാഥാർത്ഥ്യമാക്കി. ചൈനയിലെ വൂഹാനിലെ കൊറോണ വൈറസ്, ഇന്ത്യയിൽ ആദ്യമായി തൃശൂരിൽ സ്ഥിരീകരിച്ചത്, വൂഹാൻ സർവ്വകലാശാലയിൽ നിന്നെത്തിയ മലയാളി വിദ്യാർത്ഥിക്കാണ്. ലോകം പരന്നതായപ്പോൾ അന്താരാഷ്ട്ര യാത്രകൾ സുഗമമായി. മൂലധനം, ടെക്നോളജി, സംസ്കാരം, ബഹുരാഷ്ട്ര കമ്പനി, മാനവ വിഭവശേഷി, ഗതാഗതം എന്നിവയെല്ലാം ആഗോളവൽക്കരണം വഴി സംവേദിച്ചപ്പോൾ ചൈനയിലെ മഹാമാരിയും (Covid-19) അന്താരാഷ്ട്രയാത്രകൾ വഴി ആഗോളമായി. ലോകം പരന്നപ്പോൾ (flat) കോവിഡ് മഹാമാരി വഴി മനുഷ്യവർഗ്ഗത്തെ മുഴുവൻ ഏകാന്ത സങ്കേതങ്ങളിൽ അടച്ചിട്ടു.

കൊറോണ വൈറസ് സൃഷ്ടിച്ച കോവിഡ് കാലത്തെ അടച്ചിടീൽ (Lockdown), സമൂഹത്തെ ഡിജിറ്റലും (Digital) മായികവുമാക്കി (Virtual). ടെക്നോളജിയുടെ ശക്തിയും (power) വേഗതയും (speed) ഡിജിറ്റൽ സമൂഹത്തെ സൃഷ്ടിച്ചു. വീട്ടിലിരുന്നുള്ള ജോലി (work from home), സംവേദന സമ്പ്രദായത്തിലെ പുതു പ്രവണതയായ വീഡിയോ കോളിങ്ങും (video calling) വാട്ട്സാപ്പും (Whats App) സൂമും (Zoom) ഗൂഗിൾ മീറ്റും (Google meet) സംവേദനത്തിനായി പുത്തൻ നൈപുണ്യങ്ങൾ പകർന്നു (communication skills). കൊറോണക്കാലത്ത് 'നമസ്തേ' അതിശക്തമായ അഭിവാദ്യവും ഡിജിറ്റൽ സംവിധാനങ്ങൾ ജനകീയ സംവേദനവുമായി. ചരിത്രത്തെ കൊറോണകാലം കോവിഡിന് മുമ്പും Before Covid (BC), കോവിഡിനുശേഷം After Covid, Post Covid (PC) എന്നും പുനർ രചിച്ചു. കോവിഡിന് ശേഷമുള്ള കാലത്തെ നിർണ്ണയിക്കുവാനും അതിജീവന മാർഗ്ഗങ്ങൾ രൂപപ്പെടുത്തുവാനും സഭയും സമൂഹവും നിരവധി കർമ്മ പദ്ധതികൾ ആവിഷ്കരിക്കുന്നുണ്ട്.

ആഗോള ഗ്രാമത്തെക്കുറിച്ചുള്ള സങ്കല്പം 1964-ൽ മാർഷൽ മക് ലൂഹൻ അവതരിപ്പിച്ചു. അന്ന് ഇന്റർനെറ്റിന്റെ അനന്തസാദ്ധ്യതകൾ ലഭ്യമായിട്ടില്ല. വിരൽതുമ്പിൽ ഒതുങ്ങുന്ന ലോകസങ്കല്പത്തിന് 1980-കളിൽ വേൾഡ് വൈഡ് വെബ് (www) സാദ്ധ്യമാക്കിയെങ്കിലും അതിന് ആഗോള പ്രചാരം ലഭ്യമാകുന്നത് 2010-ലെ സാമൂഹിക മാധ്യമങ്ങളുടെ ശക്തമായ വരവോടെയാണ്.

കൊറോണക്കാലത്ത് കോവിഡ് 19 വൈറസിന്റെ ആഗോള വ്യാപനമാണ് ഓൺലൈൻ ആരാധനയ്ക്കും സൈബർ ചർച്ചിനും (Cyber church) ഔദ്യോഗിക അംഗീകാരം ലഭ്യമായത്. പ്രാർത്ഥന, പ്രഭാഷണം, ആരാധന എന്നിവയ്ക്കായി ഇന്റർനെറ്റ് സാദ്ധ്യതകൾ ഉപയോഗിക്കുമ്പോൾ സൈബർ ചർച്ച് യാഥാർത്ഥ്യമാകും. അതിരുകൾക്കപ്പുറത്തേക്കുള്ള സഭാ സങ്കല്പം സൃഷ്ടിക്കുന്ന സൈബർ ഇടങ്ങൾ പരമ്പരാഗത സഭാവിജ്ഞാനീയത്തെ (ecclessiology) ഒരുതരത്തിൽ ചോദ്യം ചെയ്യുകയാണ്. സൈബർ ഇടങ്ങളിൽ വിശ്വാസികളുടെ കൂടിവരവിൽ പരസ്പര ബന്ധവും വ്യക്തിപരമായ ഇടപെടലുകളും നഷ്ടമാകുന്നതിനാൽ സഭ എന്ന നിർവ്വചനത്തിൽ ഉൾക്കൊള്ളിക്കുവാൻ കഴിയില്ല എന്നതാണ് പ്രധാന വാദമുഖം. എന്നാൽ ഇന്റർനെറ്റ് വഴി വചന പ്രഭാഷണവും ആരാധനയും സംപ്രേക്ഷണം ചെയ്ത് വിശ്വാസികളുടെ ആദ്ധ്യാത്മിക ജീവിതത്തെ പരിപോഷിപ്പിക്കുവാൻ കഴിയും എന്നതാണ് എതിർവാദം.

പുതിയ നൂറ്റാണ്ടിന്റെ ആരംഭത്തോടെ സാമൂഹിക മാധ്യമങ്ങളുടെ വ്യാപനവും ഇൻഫർമേഷൻ ആന്റ് കമ്മ്യൂണിക്കേഷൻ ടെക്നോളജിയുടെ അതിശീഘ്രമായ വികസനവും സൈബർ സാദ്ധ്യതകളെക്കുറിച്ചുള്ള അന്വേഷണത്തിന് പ്രകാശവേഗത സൃഷ്ടിച്ചു. നാലതിരുകൾക്കുള്ളിൽ നിലനിന്ന സഭ, 'ലോകം ഒക്കെയും സുവിശേഷം അറിയിക്കുവാൻ' തക്ക പ്രാപ്യത നേടിയത് പുത്തൻ സാങ്കേതികവിദ്യയുടെ അതിശീഘ്ര വ്യാപനമാണ്. സൈബർ സഭാ സങ്കല്പത്തെക്കുറിച്ച് ഒട്ടനവധി വിമർശനങ്ങൾ ഉണ്ടെങ്കിലും 2020-ലെ കൊറോണാക്കാലം വിളംബരം ചെയ്യുന്നത് ഓൺലൈൻ ആരാധനയും സൈബർ ചർച്ചും പകരുന്ന ആദ്ധ്യാത്മിക അനുഭവത്തിന്റെ പുത്തൻ കാഴ്ചപ്പാടുകളാണ്. ദീർഘകാലമായി പഠിപ്പിച്ചുയർത്തിയ ആരാധനാ വിജ്ഞാനീയവും സഭാ ശാസ്ത്രസങ്കല്പവുമാണ് കൊറോണാക്കാലം പൊളിച്ചെഴുതിയത്. പരമ്പരാഗതമായ സഭാ വിജ്ഞാനീയ ദർശനങ്ങൾ പുതുതലമുറയെ പ്രബോധിപ്പിക്കുവാൻ നിരവധി വെല്ലുവിളികളുണ്ട്. ജീവിത

ത്തിന്റെ സമസ്തമേഖലകളും ഇന്റർനെറ്റിൽ കേന്ദ്രീകൃതമായ ഇടപെടലുകൾക്കാണ് ന്യൂജനറേഷൻ പരിചിതമാകുന്നത്. വിദ്യാഭ്യാസം, വിവരം, വിനോദം, വിജ്ഞാനം, യാത്ര, ടൂറിസം, ബാങ്കിംഗ്, ബിൽ പേയ്മെന്റ് എന്നിവയെല്ലാം വിരൽതുമ്പിലൂടെയാണ് പ്രവർത്തന സജ്ജമാകുന്നത്. ഇൻഫർമേഷൻ ടെക്നോളജിയുടെ അനന്തസാദ്ധ്യതകൾ ഫലപ്രദമാക്കുന്നതിനായി മോദി സർക്കാർ ഡിജിറ്റൽ ഇന്ത്യാ പദ്ധതി 2014 ആഗസ്റ്റ് 21 -നാണ് പ്രഖ്യാപിച്ചത്. അനേക എതിർപ്പുകൾ ഉണ്ടായെങ്കിലും 2020-ൽ 'ഡിജിറ്റൽ ഇന്ത്യ' അനിവാര്യമായി തീർന്നു. ആഗോളതലത്തിൽ വിവര വിജ്ഞാന വിനിമയ സമ്പ്രദായങ്ങളെ ഏകോപിപ്പിക്കുന്ന 'ഓൺലൈൻ' ജീവിതക്രമം ഏവർക്കും പുതിയ ദിശാബോധം പകർന്നു. ഡിജിറ്റൽ ലോകം യാഥാർത്ഥ്യമായതോടെ പുതിയൊരു സൈബർ സംസ്കാരവും ആദ്ധ്യാത്മികതയും ശക്തിപ്പെട്ടു.

സൈബർ യുഗത്തിലെ പുത്തൻ സാങ്കേതിക സംവിധാനങ്ങൾക്ക് സ്വാഭാവികമായും എതിർപ്പുകൾ നേരിടേണ്ടിവരും. കൈയ്യെഴുത്തിൽ നിന്നും അച്ചടിയുഗത്തിലേക്ക് എത്തിയപ്പോഴും ബൈബിൾ അച്ചടിച്ച് പ്രസിദ്ധീകരിച്ചപ്പോഴും, ബൈബിളും ആരാധനാക്രമങ്ങളും മലയാളത്തിലേക്ക് മൊഴിമാറ്റം നടത്തിയപ്പോഴും എത്രയെത്ര എതിർപ്പുകളാണ് നേരിട്ടത്. ഗുട്ടൻബർഗ് യുഗത്തിൽ നിന്നു സൈബർ ലോകത്തെത്തിയപ്പോഴും വിമർശനങ്ങൾ അനവധിയായിരുന്നു. എന്നാൽ കൊറോണാക്കാലം പരമ്പരാഗതമായ എല്ലാ സിദ്ധാന്തങ്ങളെയും കീഴ്മേൽ മറിച്ചു. സഭയിലും സമൂഹത്തിലും സൈബർ കാഴ്ചകൾക്ക് സാർവ്വത്രിക അംഗീകാരം ലഭ്യമാക്കി.

അറിവും വിജ്ഞാനവും ജനകീയമാക്കുവാൻ അച്ചടിയുഗം സഹായിച്ചു. അച്ചടിയുടെ ആവിർഭാവം മതരംഗത്ത് സമഗ്രമായ മാറ്റം സൃഷ്ടിച്ചു. സംവേദന വിശകലന അവകാശവും (monopoly) വിജ്ഞാന നിയന്ത്രണവും മതമേധാവികളിലും ഭരണാധികാരികളിലും നിക്ഷിപ്തമായിരുന്നത് അച്ചടിയുഗം തകർത്തു. മതാദ്ധ്യക്ഷർ ബൈബിളിലും വേദശാസ്ത്രത്തിലും പുലർത്തിയ നിയന്ത്രണം അച്ചടിവഴി വിജ്ഞാനം ജനകീയമാക്കിയതോടെ നഷ്ടമായി. ആദ്യം എതിർപ്പുകൾ പുലർത്തിയെങ്കിലും പിന്നീട് ഗുണപരമായി സഭകൾ പ്രതികരിച്ചതിനാൽ പ്രസിദ്ധീകരണരംഗത്തും വേദശാസ്ത്രരംഗത്തും പുത്തൻ മേഖലകൾ വികസിപ്പിക്കുവാൻ സഭകൾക്ക് കഴിഞ്ഞു. ഇതിന്റെ തനിയാവർത്തനമാണ് സൈബർ രംഗത്തും സഭകൾ പുലർത്തുന്നത്. ദുഃഖവെള്ളയാഴ്ച സൈബർ ഫാസ്റ്റ് നടത്തി സൈബർ യുഗത്തെ 2015-ൽ പ്രതിരോധിച്ച സഭകൾ 2020-ൽ സൈബറിടങ്ങളിലൂടെ ദുഃഖവെള്ളിയാഴ്ചയിൽ പങ്കുചേർന്നു എന്നത് വിധി മാത്രം! മാളികമുറിയിലെ (Upper room) ആരാധനാ പാരമ്പര്യം സൈബർ ഇടങ്ങളിൽ (Cyber church) എത്തിയപ്പോൾ ജനസ്വീകാര്യത വർദ്ധിച്ചു. വൃദ്ധജനങ്ങൾക്കും രോഗികൾക്കും ഏകാന്ത സ്ഥലങ്ങളിൽ ഒറ്റപ്പെട്ട് ജീവിക്കുന്നവർക്കും ഓൺലൈൻ ആരാധനവ ഹൃദ്യമായി തീർന്നു. അഭിരുചികൾക്ക് അനുസൃതമായി 'ആരാധനാ വിഭവങ്ങൾ' തെരഞ്ഞെടുക്കുവാനും അവസരം ലഭ്യമായി!

കമ്പ്യൂട്ടർ, ഇന്റർനെറ്റ്, ഇൻഫർമേഷൻ ടെക്നോളജി, ഒപ്റ്റിക്കൽ ഫൈബർ കേബിൾസ്, റോബോട്ടിക്കിസ്, നാനോ ടെക്നോളജി എന്നിവയുടെ സംയോജനം വഴി സംവേദനക്രിയയ്ക്ക് ജനകീയതയും ബഹുജന പ്രാപ്യതയും ലഭ്യമായി. റേഡിയോ, ടെലിവിഷൻ, പത്രം, സിനിമ തുടങ്ങിയവ ഇന്റർനെറ്റ് വഴി ലഭ്യമാകുമ്പോൾ ഡിജിറ്റൽ യുഗം സുസാധ്യമായി. എന്തും (Anything), എവിടെയും (Any where), എപ്പോഴും (Any time) ലഭ്യമാകുന്ന സൈബർ ഇടം (24X7) പരമ്പരാഗത മാധ്യമ കുത്തകയും തകർത്തു. മാധ്യമ മുതലാളിമാരുടെയോ പത്രാധിപരുടെയോ (Editor) നിയന്ത്രണമില്ലാതെ എന്തും ആഗോളതലത്തിൽ സംപ്രേക്ഷണം ചെയ്യുവാൻ കഴിയുന്നതും മൊബൈൽ ഫോണിലൂടെ ഇവ പ്രാപ്യമാക്കുവാൻ സാധിക്കുന്നതും സൈബർ ഇടങ്ങൾക്ക് വ്യാപകമായ ജനപ്രീതി ലഭ്യമാക്കി. ആർക്കും ഒരു മൊബൈൽ ഫോൺ വഴി യഥേഷ്ടം സൈബർ ഇടങ്ങളിലേക്ക് സംക്രമിക്കുവാൻ കഴിയുന്നതിനാൽ ഇവ സൃഷ്ടിക്കുന്ന പുതിയ ലോകത്തെ മായിക യാഥാർത്ഥ്യം (Virtual reality), സൈബർ ഇടം (Cyber space), ആഗോള പൊതുവേദി (Global public sphere) എന്ന് അറിയപ്പെടുന്നു. ഇന്റർനെറ്റിന്റെയും സാമൂഹിക മാധ്യമങ്ങളുടെയും അതിശക്തമായ സ്വാധീനത്താൽ പൗരൻ (citizen) എന്ന സങ്കല്പം തിരുത്തപ്പെട്ടു. ഇപ്പോൾ ഇന്റർനെറ്റിൽ അധികസമയവും 'ജീവിക്കുന്നവരെ' ഇന്റർനെറ്റ് പൗരൻ (Netizen) എന്ന് വിളിക്കുന്നു. ഇത്തരത്തിൽ നവീന സാങ്കേതികതയും സാമൂഹിക മാധ്യമങ്ങളും സൃഷ്ടിക്കുന്ന സൈബർ മാധ്യമ സംസ്കാരത്തിലാണ് സഭയും സമൂഹവും.

സൈബർ യുഗത്തിലെ സഭയുടെ ഇടയപരിശീലനം എന്തായിരിക്കണം എന്ന ചർച്ചകൾ ആരംഭിച്ചിട്ട് കാലം ഏറെയായി. സഭകളുടെ സംവേദന കാഴ്ചപ്പാടുകൾ രൂപപ്പെടുത്തുന്നതിൽ ലോകസഭാ കൗൺസിൽ (WCC), ലോക ക്രിസ്ത്യൻ കമ്മ്യൂണിക്കേഷൻ സമിതി (WACC) എന്നിവ നിർണ്ണായക പങ്ക് വഹിച്ചിട്ടുണ്ട്. അച്ചടി മാധ്യമത്തിന്റെ സ്വാധീനവും സാദ്ധ്യതകളും സഭകൾ തിരിച്ചറിഞ്ഞെങ്കിലും ഇലക്ട്രോണിക് മാധ്യമങ്ങളോട് നിഷേധ സമീപനമാണ് പുലർത്തിയത്. അതിനാൽ ലോക സഭാ കൗൺസിലിന്റെ ആദ്യ സമ്മേളനം 1948-ൽ ആംസ്റ്റർഡാമിൽ നടന്നപ്പോൾ മതങ്ങളുടെ സംവേദന സ്വാതന്ത്ര്യത്തെക്കുറിച്ച് ചർച്ചകൾ നടന്നു. പത്രം, റേഡിയോ, ചലച്ചിത്രം, കല എന്നിവയിലെ സാദ്ധ്യതകൾ സഭകൾ പ്രയോജനപ്പെടുത്തണമെന്ന് നിർദ്ദേശിച്ചു. WCC യുടെ വാൻകൂവർ അസംബ്ലി (1983) സഭകൾ മാധ്യമങ്ങളെ അജപാലനപരം

(Pastoral), സുവിശേഷപരം (Evengelical), പ്രവാചകപരം (Prophetic) എന്നീ തരത്തിൽ ഉപയോഗിക്കണമെന്ന് നിർദ്ദേശിച്ചു. WCC യുടെ ആംസ്റ്റർഡാം (1948) മുതൽ 10-ാം സമ്മേളനമായ ബുസാൻ (2013) വരെ സഭയും മാധ്യമങ്ങളും എന്ന വിഷയത്തിൽ നിരവധി പ്രാമാണിക രേഖകൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്. ജർമ്മനിയിൽ 2022-ൽ നടക്കുന്ന 11-ാം സമ്മേളനത്തിൽ സൈബർ സഭയുടെ (Cyber church) സാദ്ധ്യതകൾ പഠനവിധേയമാകും. WCC, 70 വർഷമായി പ്രബോധിപ്പിക്കുന്ന നിർദ്ദേശമാണ് സഭകൾ മാധ്യമങ്ങളെ ഗുണപരമായി പ്രയോജനപ്പെടുത്തണമെന്നത്.

ലണ്ടൻ കേന്ദ്രമായി പ്രവർത്തിച്ച WACC യുടെ 1986-ലെ 'സംവേദന തത്വങ്ങൾ', 2019-ലെ സംവേദന അവകാശങ്ങൾ തുടങ്ങിയ നിരവധി രേഖകൾ (1986-2018) സഭകൾ മാധ്യമങ്ങളെ എങ്ങനെ പ്രയോജനപ്പെടുത്തണമെന്ന് വിലയിരുത്തുന്നു. കത്തോലിക്കാ സഭയും നിരവധി മാധ്യമ പഠനങ്ങളും സംവേദന രേഖകളും പ്രസിദ്ധീകരിച്ചിട്ടുണ്ട്. ജോൺ പോൾ മാർപാപ്പ 2002 നവംബർ 17-ന് മാധ്യമദിനമായി പ്രഖ്യാപിച്ചപ്പോൾ 'ഇന്റർനെറ്റ് സുവിശേഷ പ്രചാരണത്തിനുള്ള പൊതുവേദി' എന്നാണ് വിശേഷിപ്പിച്ചത്. തുടർന്ന് എത്രയധികം പഠന പ്രബോധന രേഖകൾ രൂപപ്പെടുത്തിയിരിക്കുന്നു.

ആഗോളതലത്തിൽ 2020-ലുണ്ടായ കൊറോണാക്കാലം സൃഷ്ടിച്ച ജീവിതാവസ്ഥയാണ് ഓൺലൈൻ ആരാധന സജീവമാക്കിയത്. മാധ്യമങ്ങളും ഇന്റർനെറ്റും സഭകൾ ഫലപ്രദമായി വിനിയോഗിക്കണമെന്ന് വിവിധ അന്താരാഷ്ട്ര ക്രൈസ്തവ സമിതികൾ നിർദ്ദേശിച്ചെങ്കിലും സഭകൾ അതിൽ വേണ്ടത്ര ജാഗ്രത പുലർത്തിയില്ല. എന്നാൽ ഇന്ത്യയിൽ 2010 മുതൽ വേദശാസ്ത്ര പാഠ്യപദ്ധതിയിൽ ഇൻഫർമേഷൻ ടെക്നോളജിയും കമ്മ്യൂണിക്കേഷനും ഉൾപ്പെടുത്തി പഠന പ്രക്രിയ ക്രമീകരിച്ചു. കമ്മ്യൂണിക്കേഷൻ പഠനം 1993കളിൽ വേദശാസ്ത്ര പഠനത്തിൽ ഉൾപ്പെടുത്തിയിരുന്നു. ഇതിൽ ഓൺലൈൻ ആരാധനയും ഓൺലൈൻ കൗൺസലിങ്ങും മാധ്യമബോധനവും വിശദമായി അപഗ്രഥിക്കപ്പെടുന്നു.

സഭകൾ നൂതന സാങ്കേതികവിദ്യ ഉപയോഗിക്കണമെന്ന സന്ദേശമാണ് സെറാംമ്പൂർ പാഠ്യപദ്ധതി വിളംബരം ചെയ്യുന്നത്. എന്നാൽ പരമ്പരാഗത ആരാധനാ സമ്പ്രദായങ്ങളിൽ നിന്നും സഭകൾ ലൈവ് ഓൺലൈൻ പദ്ധതികളിലേക്ക് പോകുമ്പോഴുള്ള സാദ്ധ്യതകളും വെല്ലുവിളികളും ചർച്ച ചെയ്യുന്നുണ്ട്. സഭകൾക്ക് ഓൺലൈൻ സാദ്ധ്യകൾ പ്രയോജനപ്പെടുത്തുവാൻ നൈപുണ്യ സിദ്ധിയുള്ളവരുടെ പരിശീലനവും സംഘാടനവും അനിവാര്യമാണെന്ന് പാഠ്യപദ്ധതി നിർദ്ദേശിക്കുന്നു. ഇവ പഠിക്കുമ്പോഴും പഠിപ്പിക്കുമ്പോഴും ഇവ ഒന്നും നടക്കാത്ത കാര്യങ്ങളാണ് എന്ന ലാഘവത്തോടെയാണ് പലരും വിഷയത്തെ സമീപിച്ചിരുന്നത്. എന്നാൽ അധികം ചർച്ചയും സെമിനാറും ഇല്ലാതെ, കോവിഡ്കാലം സൈബർ ചർച്ച് (Cyber church) യാഥാർത്ഥ്യമാക്കി. ഇന്റർനെറ്റ് ചർച്ച്, ഇലക്ട്രോണിക് ചർച്ച്, ഓൺലൈൻ ചർച്ച്, വെർചൽ ചർച്ച്, ചർച്ച് 24X7 എന്നീ പേരുകളിലും ഇത് അറിയപ്പെടുന്നു. വളരെ ശക്തവും ഫലപ്രദവുമായി ആഗോളതലത്തിൽ ജനങ്ങളെ ബന്ധിപ്പിക്കുവാനും സ്മാർട്ട് ഫോൺ വഴി ഓൺലൈൻ സംവിധാനം, സുസാദ്ധ്യമാക്കുവാനും കഴിയുന്നു.

നവ സാങ്കേതികവിദ്യയുടെ സംഭാവനയാണ് സൈബർ ചർച്ച്. സഭകൾ ഇന്റർനെറ്റിന്റെ പരിധിയിൽ 2007 മുതൽ എത്തിച്ചേർന്നു. ആരാധനയും വിശ്വാസപാഠങ്ങളും, മിഷൻ ദൗത്യങ്ങളും ലൈവായി (Live) സംപ്രേഷണം ചെയ്യുവാൻ തുടങ്ങിയതിനാൽ സൈബർ ഇടങ്ങൾ (Cyber space) വിശ്വാസികളുടെ ആദ്ധ്യാത്മീകവും വിശ്വാസപരവുമായ ബോധനത്തിന് സഹായകമാകുന്നു. അതിനാൽ ഗൂഗിൾ പുനർ നിർമ്മിക്കുന്ന ലോകത്തിൽ (Google Reshaped World) സൈബർ ചർച്ചിന് പ്രസക്തി വർദ്ധിക്കുകയാണ്. സഭയുടെ തുടർച്ചയായി (Extension) പരിഗണിക്കാമെങ്കിലും സ്വതന്ത്രമായ 'ബദൽ സഭകളായി' (Alternative Church) വളരുകയാണ്. ആരുടെയും നിയന്ത്രണമില്ലാതെ സ്വതന്ത്രമായ വ്യാഖ്യാനവും ദർശനവും ആരാധന രീതിയും നിർവ്വഹിക്കുവാൻ സൈബർ ചർച്ച് വേദിയാകുന്നു. ആഗോളതലത്തിലുള്ള പ്രചാരവും പങ്കാളിത്തവും ജനകീയതയും സൈബർ ചർച്ചയിൽ അനന്തമാണ്.

സൈബർ ആരാധന (Cyber worship), സൈബർ ആദ്ധ്യാത്മീകത (Cyber spirituality), സൈബർ വ്യാഖ്യാനം (Cyber hermeneutics), സൈബർ മിഷൻ (Cyber mission) എന്നിവ സൈബർ ചർച്ചിന്റെ സംവാദ മുഖങ്ങളാണ്. അതിർത്തികൾ സൃഷ്ടിച്ച പരമ്പരാഗത സഭാ സങ്കല്പത്തിന് അതിർത്തികളില്ലാത്ത വിശ്വാസ സമൂഹത്തെ സൃഷ്ടിക്കുവാൻ കഴിയുന്നതാണ് സൈബർ ചർച്ചിന്റെ ഉൾക്കരുത്ത്. ഇഷ്ടപ്പെട്ട ആദ്ധ്യാത്മീക വിഭവങ്ങളുമായി ഭാവിയിൽ വ്യക്തികൾ നേതൃത്വം നൽകുന്ന അനേക സൈബർ ചർച്ച് പ്ലാറ്റ്ഫോമുകൾ ഉണ്ടാകും. പുതുതലമുറ സർവ്വ സ്വതന്ത്രമായി അതിൽ സങ്കേതപ്പെടുകയും ചെയ്യും. മുഖ്യധാര സഭകൾ നേരിടുന്ന ഏറ്റവും വലിയ വെല്ലുവിളി സൈബർ ചർച്ച് ഉയർത്തുന്ന പുത്തൻ വിശ്വാസ-ആരാധന പ്രബോധന രീതികളായിരിക്കും. ആഗോളതലത്തിൽ പ്രേക്ഷകരെയും സഭകളുടെ നിയന്ത്രണമില്ലാതെ ആഗോള പ്രചാരം നേടുവാനും മൂലധനം വർദ്ധിപ്പിക്കുവാനും ഇതിൽ അവസരം ഒരുക്കും. കോവിഡ് കാലത്ത് ഓൺലൈൻ സഭാ ശുശ്രൂഷകളിലേക്ക് നീങ്ങിയ പരമ്പരാഗത സഭകൾ നേരിടുന്ന ഭാവി പ്രതിസന്ധി ലൈവ് ഓൺലൈൻ സഭാ ശുശ്രൂഷയായിരിക്കും.

ഓൺലൈൻ സഭാ പ്രവർത്തനങ്ങളെ വിമർശനപൂർവ്വം സമീപിച്ച് ലഭ്യമായ സാദ്ധ്യതകൾ ഗുണപരമായി വിനിയോഗിക്കുവാൻ മുഖ്യധാര സഭകൾ ശ്രമിക്കണം.

1. സംവേദന നൈപുണ്യമുള്ളവരുടെ സംഘടിതവും കേന്ദ്രീകൃതവുമായ മാധ്യമ ശുശ്രൂഷാ സംവിധാനം ഉണ്ടാകണം. ഇതിനായി ആത്മായ-വൈദിക കൂട്ടായ്മ വേണം.
2. സാമൂഹിക മാധ്യമങ്ങൾ വഴി അനുനിമിഷം വിവര, വിജ്ഞാനങ്ങൾ upload ചെയ്യുവാനുള്ള സാങ്കേതിക മികവുള്ള സ്റ്റുഡിയോ സംവിധാനവും മികവുറ്റ വെബ് പേജുകളും ഉണ്ടാകണം.
3. വിദ്യാർത്ഥി-യുവജനങ്ങളുടെ അഭിരുചിക്കനുസൃതമായ വിശ്വാസ പാഠങ്ങളും, സഭാ വിചാരവും കേന്ദ്രീകൃത സംവിധാനങ്ങളിൽ ഫലപ്രദമായി സംവേദിപ്പിക്കുവാൻ കഴിയണം. പുതുതലമുറയുടെ ഭാഷയും ശൈലിയും തിരിച്ചറിഞ്ഞ് മാധ്യമ ഉള്ളടക്കങ്ങൾ രൂപശില്പം ചെയ്യണം.
4. നവ മാധ്യമ സാക്ഷരത (New media literacy) വർദ്ധിപ്പിക്ക തക്കവിധം മാധ്യമ വിഭവങ്ങളുടെ ഉല്പാദനം, സംയോജനം, വിതരണം എന്നിവയിൽ പുതുതലമുറയെ സർഗ്ഗപ്രതിഭകളാക്കി വാർത്തെടുക്കുവാൻ ശില്പശാലകളും പഠനക്കളരികളും നടത്തണം.
5. സഭയുടെ വേദശാസ്ത്രം, ചരിത്രം, വിശ്വാസം, വ്യാഖ്യാനം, സാക്ഷ്യം എന്നിവ ഔദ്യോഗികമായി സംവേദിപ്പിക്കുന്നതിനുള്ള സംവിധാനങ്ങൾ (Networking forms) ആവിഷ്കരിക്കണം. മാധ്യമ ലഹരിക്ക് അടിമയാകുന്നവർക്കുള്ള കൗൺസലിങ്ങും (Media de-addiction programme) പുനരധിവാസ കേന്ദ്രങ്ങളും ഉണ്ടാകണം.

**ഉപസംഹാരം**

മാധ്യമങ്ങളുടെ സാദ്ധ്യതയും വെല്ലുവിളിയും തിരിച്ചറിഞ്ഞ് സഭാ ശുശ്രൂഷകളിൽ ഓൺലൈൻ സംവിധാനങ്ങൾ കേന്ദ്രീകൃതമായ രീതിയിൽ പ്രയോജനപ്പെടുത്തണം. ഇന്റർനെറ്റ് സൃഷ്ടിച്ച സൈബർ ലോകത്ത് പുത്തൻ ഉൾക്കാഴ്ചയോടെ പദ്ധതികൾ ആവിഷ്കരിക്കുവാൻ കഴിയണം. അനൗദ്യോഗികമായി ഇന്റർനെറ്റ് സംവിധാനത്തിലുള്ള പദ്ധതികൾ 1998 മുതൽ മലങ്കര സഭയിൽ ആരംഭിച്ചു (സഭയും സംവേദനവും പേജ് 2016-17). പരുമലയിൽ നിന്നും 2007 മുതൽ ആരംഭിച്ച ഗ്രിഗോറിയൻ ടി. വി. കോവിഡ് കാലത്ത് ഓൺലൈൻ ആരാധനയ്ക്ക് സജീവ സാന്നിധ്യമായത് അഭിനന്ദനീയമാണ്. ഇത്തരത്തിലുള്ള പദ്ധതികളുടെ വിപുലമായ ആവിഷ്കാരങ്ങൾ നടപ്പാക്കുവാൻ കഴിയണം. സൈബർ ചർച്ചിന്റെ സാദ്ധ്യതകൾ തിരസ്കരിച്ചുള്ള സഭാ ശുശ്രൂഷയ്ക്ക് കോവിഡാനന്തരം കാലം അനുവദിക്കുന്നില്ല എന്ന് അനുഭവപാഠം ഏവരും തിരിച്ചറിയണം.

